പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ദൈവരാജ്യവും സമുദായസേവനവും

എം. ററി.

"എന്റെ പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ, വരുവിൻ, ലോകസ്ഥാപനം മുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന രാജ്യം അവകാശമാക്കിക്കൊൾവിൻ.........എന്റെ ഈ ഏററവും ചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തേടത്തോളം എല്ലാം എനിക്കു ചെയ്തു."

(വി. മത്തായി 25: 34—41)

അവസാന നാളിലെ ന്യായവിധിയുടെ സമയത്തു് മനുഷ്യനെ ദൈവരാജ്യത്തിനവകാശിയാക്കിത്തീർക്കുന്നതു് അവൻ ചെയ്തിട്ടുള്ള സേവനമാണെന്നു് മേൽ ഉദ്ധരിച്ചിട്ടുള്ള ഭാഗം വ്യക്തമാക്കുന്നു. ദൈവരാജ്യത്തിൽ സാമൂഹ്യസേവനത്തിനുള്ള സ്ഥാനം വളരെ വലിയതാണു്. എന്നാൽ ക്രിസ്ത്യാനി പലപ്പോഴും അതു വിസ്മരിച്ചു ജീവിക്കാറുണ്ടു്. ദൈവരാജ്യത്തിൽ പ്രവേശിക്കുവാനുള്ള ഉപാധി അനുതാപവും വിശ്വാസവുമാണെന്നും നമ്മുടെ പുണ്യപ്രവൃത്തികളുടെ ഫലമായിട്ടല്ല ദൈവത്തിന്റെ കൃപകൊണ്ടുമാത്രമാണു് നാം ദൈവ രാജ്യത്തിനവകാശികളായിത്തീരുന്നതെന്നും നമ്മുടെ കർത്താവു പഠിപ്പിച്ചിട്ടുണ്ടു്. അതുകൊണ്ടു് ദൈവവുമായുള്ള ആത്മീയ ബന്ധം ശരിപ്പെടുത്തിയാൽ മതിയെന്നുള്ള ഒരു മനോഭാവം ചിലർക്കുണ്ടാകുന്നതിൽ അത്ഭുതപ്പെടാനില്ല. എന്നാൽ ക്രിസ്തീയജീവിതത്തിന്റെ അടിസ്ഥാനപ്രമാണം സ്നേഹമാണെന്നും സ്നേഹം ത്യാഗപൂർവ്വമായ സേവനത്താലല്ലാതെ വെളിപ്പെടുത്തുക സാധ്യമല്ലെന്നും ഓർക്കുമ്പോൾ സേവനമില്ലാത്ത ഒരു ക്രിസ്തീയജീവിതം അപൂർണ്ണമാണെന്നു മനസ്സിലാക്കുവാൻ കഴിയും.

ഒരു പുതിയ സാമൂഹ്യവ്യവസ്ഥിതി സ്ഥാപിക്കുവാൻ ലോകം മുഴുവനും തപരിതപ്പെടുന്ന ഒരു കാലമാണല്ലോ ഇതു് സാമൂഹ്യസേവനമാണു് ഏററവും ആവശ്യമായിട്ടുള്ളതെന്നും അതുതന്നെയാണു് യഥാർത്ഥ മതമെന്നും മുറവിളികൂട്ടുന്ന അനേകർ ഉണ്ടു്. ക്രിസ്തുവിനെ ഒരു സാമൂഹ്യസേവകനായി മാത്രം സ്വീകരിക്കുന്നവരും ക്രിസ്തീയ സുവിശേഷത്തെ ഒരു സാമൂഹ്യ സുവിശേഷമായി മാത്രം പരിഗണിക്കുന്നവരും പലരുണ്ടു്. മതത്തിന്റെ മാനുഷികവശം മാത്രം മുറുകെപ്പിടിച്ചു് അതാണു് മതമെന്നു് വാദിക്കുന്ന കൂട്ടർ ഒരു വശത്തും, ആന്തരീയമായ ചില ആത്മീയാനുഭവങ്ങളാണു് മതമെന്നു വാദിക്കുന്ന മറെറാരു കൂട്ടർ മറുവശത്തുമായി ആളുകൾ ചേരിതിരിഞ്ഞു നിന്നു ചിന്തിക്കുകയും ജീവിക്കുകയും ചെയ്യുന്നതായി കാണാം. എന്നാൽ യേശുക്രിസ്തുവിന്റെ മതം ഈ രണ്ടു വശങ്ങളെയും ഉൾക്കൊള്ളുന്നു. അടിസ്ഥാനമായിട്ടുള്ളതു മനുഷ്യനു ദൈവത്തോടുള്ള സ്നേഹബന്ധമാണു്. അതിന്റെ ഫലവും പൂർത്തീകരണവും അഭിഭാജ്യഘടകവുമായി സ്ഥിതി ചെയ്യുന്നതാണു് മനുഷ്യർ തമ്മിൽ തമ്മിലുള്ള സ്നേഹം. ദൈവസ്നേഹത്തിൽ നിന്നു പുറപ്പെടുന്ന സേവനമാണു ക്രിസ്തീയസേവനം. ദൈവത്തെ മറന്നുള്ള സാമൂഹ്യസേവനം ഒരിക്കലും ക്രിസ്തീയമായിരിക്കയില്ല. പരീശൻ പരോപകാരിയും ധർമ്മിഷ്ഠനുമായിരുന്നു. അവൻ ഭിക്ഷ കൊടുത്തിരുന്നതു തെരുവീഥിയിൽവച്ചും മററുള്ളവർ കാണത്തക്കവിധത്തിലും മാത്രമായിരുന്നു. അവന്റെ ഔദാര്യത്തിന്റെ പിറകിൽ കരുണയും സ്നേഹവും ലവലേശമില്ലായിരുന്നു. അങ്ങനെയുള്ള മനോഭാവത്തെയും പ്രവൃത്തിയേയും കർത്താവു കഠിനമായി വെറുത്തു. ദൈവത്തിൽ വിശ്വാസമില്ലാത്തവർക്കു സഹോദരസ്നേഹവും അനുകമ്പയും ഇല്ലയോ എന്നു ചോദിച്ചേക്കാം. ഉണ്ടു്. അവർ അറിയുന്നില്ലെങ്കിലും അങ്ങനെയുള്ള സ്നേഹത്തിന്റെയും അനുകമ്പയുടെയും ഉത്ഭവം ദൈവമാണെന്നുള്ളതിനു സംശയമില്ല. ദൈവസ്നേഹത്തിൽ നിന്നു പ്രചോദനം ലഭിക്കാത്ത സഹോദരസ്നേഹം സ്ഥായിയായി നിലനിൽക്കാൻ പ്രയാസമാണു്. ദൈവത്തെ അറിയുന്നവർ ദൈവത്തെപ്രതി സഹോദരവർഗ്ഗത്തെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നു.

ക്രിസ്ത്യാനികൾ പരലോകചിന്തയ്ക്കു കൂടുതൽ പ്രാധാന്യം നൽകുന്നതിനാൽ ഇഹലോകകാര്യങ്ങളിൽ അനാസ്ഥ കാണിക്കുന്നെന്നുള്ള പരാതിക്കു വിധേയരായിട്ടുണ്ടു്. ക്രിസ്തുസഭ ഈ പരാതി കുറെയൊക്കെ അർഹിച്ചിട്ടുണ്ടു്. എന്നാൽ ഇക്കാലത്തു പരലോകചിന്തയേക്കാൾ അധികമായിട്ടുള്ളതു് ഇഹലോകചിന്തയാണു്. ലൌകീക താല്പര്യങ്ങൾ വളരെയേറെ വർദ്ധിക്കുകയും ആത്മീയമൂല്യങ്ങൾക്കുള്ള പ്രാധാന്യം കുറയുകയും ചെയ്തിട്ടുണ്ടു്. പരലോകജീവിതം പലർക്കും ഒരു യഥാർത്ഥമേ അല്ല. ദൈവബോധം കുറഞ്ഞ ഒരു തലമുറയാണു നമ്മുടേതു്. ലൗകികതാല്പര്യങ്ങൾ മാത്രമാണു യഥാർത്ഥമായി തോന്നുന്ന

# മലബാർ ഭദ്രാസന വാർത്ത

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

പുളിയക്കോട്ടു പള്ളി, 3-1-55— ക്രിസ്തുമസ് പ്രഭാതം കഴിഞ്ഞപ്പോൾ ഞങ്ങളെ പെരുന്തൽമണ്ണക്കു കൊണ്ടുപോകാൻ നെന്മേനിത്തോട്ടത്തിൽ നിന്നു കെ. സി. മാമ്മൻമാപ്പിളയുടെ പൌത്രന്റെ മോട്ടോർവാൻ വന്നിരുന്നു. മണവാളൻ കോട്ടയത്തു ആയിരുന്നെങ്കിലും തോട്ടം ഉദ്യോഗസ്ഥന്മാർ പകൽ വിളക്കും, പാവാടയും, കുലവാഴയും കൊടിയുമായി ഞങ്ങളെ സ്വീകരിച്ചു. നവദമ്പതികളുടെ വരവിന്റെ മുൻകുറിയാണിതെന്നു് ഞാൻ കരുതി. പെരുന്തൽമണ്ണയിൽ കുർബാന കഴിഞ്ഞു് കുന്നംകുളം മാർ ഗ്രീഗോറിയോസ് സംഘക്കാരുടെ കനകജൂബിലിയിൽ സംബന്ധിക്കുന്നതിനു ഞങ്ങൾ തെക്കോട്ടു് അമ്പതു നാഴിക ദൂരേയുള്ള കുന്നംകുളത്തിനു പോയി. ഞാൻ എറണാകുളം കോളജിൽ മട്രിക്കുലേഷനു പഠിക്കുന്ന കാലത്തു, അമ്പതു വർഷം മുമ്പെ സ്ഥാപിതമായതാണു്, ആത്മികവും ലൌകികവുമായ സേവനം അനുഷ്ഠിക്കുന്ന ആ സംഘം. അവരുടെ ഉൽസാഹത്താൽ ആയിരം പുറജാതിക്കാരെ അവർ പല കൊല്ലങ്ങളായി മാമോദീസാ മുക്കീട്ടുണ്ടു്. തെക്കുനിന്നു മാർ തോമ്മാദീവന്നാസ്യോസ് തിരുമേനിയും വന്നുചേർന്നു. നെസ്തോറിയൻ മാർത്തോമ്മാ മെത്രാന്റെ അദ്ധ്യക്ഷതയിൽ തെന്നിന്ത്യൻ സഭക്കാർ അവശക്രിസ്ത്യൻ ശതാബ്ദാഘോഷത്തിൽ ഞങ്ങൾ രണ്ടു മെത്രാന്മാരും വടക്കൻകേരളത്തിന്റെ (ജർമ്മൻ)ലിപ്പ് ബിഷപ്പും സന്നിഹിതരായിരുന്നു. കുന്നംകുളത്തു നമ്മുടെ സ്ത്രീകളുടെ ആത്മികോന്നമനത്തിനായി താമസിക്കുന്ന നമ്മുടെ താബോർ ക്രിസ്ത്യാനികളുടെ കൌതുക വില്പനയും ഉണ്ടായിരുന്നു. പഴഞ്ഞിക്കു കിഴക്കുള്ള അയ്യൻപറമ്പു പള്ളിയുടെ മദ്ബഹായ്ക്കു മാർ ദീവന്നാസ്യോസ് മെത്രാച്ചനും ഞാനുംകൂടി കല്ലിട്ടു. സിമന്റിന്റെ അടിയിൽ ഭദ്രമായി വച്ചിരിക്കുന്ന ആ പൊൻകുരിശു, എത്ര ശതാബ്ദങ്ങൾ അതുപോലെ ഇരിക്കുമോ? കനകജൂബിലിയുടെ പൊതുസമ്മേളനത്തിൽ ധനകാര്യമന്ത്രി ശ്രീ നടരാജപിള്ളയാണു് ആദ്ധ്യക്ഷ്യം വഹിച്ചതു്. തടിച്ചുകൂടിയ വമ്പിച്ച ജനക്കൂട്ടത്തിനു ഞാൻ പുതുവൽസരാശംസ നൽകി. മലബാറിലേക്കു ഞാൻ തിരിയെ എത്തി മേലാറ്റൂർ തീവണ്ടിസ്റ്റേഷനിൽഇറങ്ങി. ഇന്നലെ ഇവിടെ കുർബാന ചൊല്ലി. ഈ പള്ളിയാണല്ലോ മാവേലിക്കര ഇടവകക്കാർ മലബാറിനു വച്ചുതന്നിട്ടുള്ളതു്.

നമ്മുടെ പുതിയ ഭദ്രാസനത്തിനു മാവേലിക്കരക്കാരുടേതു പോലെയുള്ള ഔദാര്യം വന്നുചേരേണ്ടിയിരിക്കുന്നു. പട്ടക്കാരുടെ ചെലവുംകഴിയണമല്ലോ. കോട്ടയം ചെറിയപള്ളിയിലെ ഞായറാഴ്ചതോറുമുള്ള കാണിക്ക ഫാദർ കെ. പീലിപ്പോസ് ദയവായി ഞങ്ങൾക്കു മണിയോർഡർ ആയി അയച്ചുകൊണ്ടിരിക്കുന്നു. പഴഞ്ഞി ഇടവകക്കാർ ഒരു ശവക്കോട്ടയ്ക്കുവേണ്ടി അമ്പതു രൂപാ നൽകി. ഇങ്ങനെ മലങ്കരെ ധനമുള്ള മററു പള്ളികളും മലബാറിലേക്കും കാനറായിലേക്കും സഹായക്കൈ നീട്ടാത്തതെന്തു്? ഉത്തരം പറയണം.



---

...ത്തു്. അതുകൊണ്ടാണു സാമൂഹ്യസേവനം മാത്രം മതിയെന്നുള്ള മനോഭാവത്തിനു പ്രാബല്യം സിദ്ധിച്ചിരിക്കുന്നതു്. ഈ മനോഭാവത്തെ ക്രിസ്ത്യാനി എതിരിടേണ്ടതു് സാമൂഹ്യസേവനത്തിനുള്ള താല്പര്യക്കുറവുകൊണ്ടല്ല. മററാരെയുംകാൾ സേവനതല്പരനായിരിക്കും ക്രിസ്ത്യാനി. എന്നാൽ ബാഹ്യമായ സേവനത്തെക്കാൾ പ്രധാനമായി അവൻ കരുതേണ്ടതു ദൈവത്തോടുള്ള അവന്റെയും മററുള്ളവരുടെയും ബന്ധം ശരിയായിരിക്കണമെന്നുള്ളതാണു്. ഓരോ വ്യക്തിയും ദൈവത്തെ അറിഞ്ഞു ദൈവകൃപയിൽ ആശ്രയിച്ചു് ദൈവസ്നേഹത്താൽ മററുള്ളവരെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്ന ഒരു നിലയിൽ എത്തണമെന്നുള്ളതായിരിക്കണം ഒരു ക്രിസ്ത്യാനിയുടെ സർവ പ്രധാനമായ ആഗ്രഹവും ഉദ്ദേശവും. ആ ഉദ്ദേശത്തെ മുൻനിറുത്തി നമ്മുടെ സേവനപരിപാടികളെ നാം ക്രമീകരിക്കണം. വൃക്ഷം ഫലത്താൽ അറിയപ്പെടുന്നതുപോലെ നമ്മുടെ ക്രിസ്തീയവിശ്വാസം നമ്മുടെ സഹോദരസ്നേഹവും ആതുരശുശ്രൂഷയുംനിമിത്തം അറിയപ്പെടണം. ക്രിസ്തീയമായ സാമൂഹ്യസേവനത്തിനുള്ള ആഹ്വാനം ഇന്നു് ഓരോ ക്രിസ്ത്യാനിയേയും ക്രിസ്തീയസഭയേയും അഭിമുഖീകരിക്കുന്നു. ഓരോ സ്ഥലത്തുമുള്ള ക്രിസ്തീയക്കൂട്ടങ്ങൾ ഒത്തുചേർന്നു് ക്രിസ്തുവിന്റെ രാജ്യസ്ഥാപനത്തിനായി സാമൂഹ്യസേവനരംഗത്തു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. കമ്മ്യൂണിസം മുതലായ നിരീശ്വരപ്രസ്ഥാനങ്ങളെ തടയുവാൻ ഇതു് ആവശ്യമാണു്. എന്നാൽ ക്രിസ്ത്യാനിയുടെ ലക്ഷ്യം അതല്ല. അവൻ യഥാർത്ഥ ക്രിസ്ത്യാനിയായതു കൊണ്ടും ക്രിസ്തുവിന്റെ ഹിതം അതായതുകൊണ്ടും ക്രിസ്തുവിന്റെ രാജ്യത്തിനായി പ്രവർത്തിക്കുവാൻ അവൻ നിർബന്ധിതനാണു്. ക്രിസ്തുവിന്റെ സ്നേഹം നിർബന്ധിക്കുന്നതിനാലാണു് നാം പ്രവർത്തിക്കേണ്ടതു്.

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ വി. യോഹ: 4: 42–45

വി: സുവിശേഷകൻ ശമര്യാക്കാരേയും ഗലീലാക്കാരായ യഹൂദന്മാരേയും തമ്മിൽ താരതമ്യപ്പെടുത്തുകയാണു്. ശമര്യാക്കാർ വലിയ അത്ഭുതങ്ങളൊന്നും കാണാതെതന്നെ, തന്റെ വചനം മാത്രം കേട്ടു വിശ്വസിച്ചു. തന്റെ സ്വന്തം നാട്ടുകാരും സഹവിശ്വാസികളുമായ യഹൂദന്മാരോ, തന്നെ വിശ്വസിയ്ക്കുവാനോ ബഹുമാനിക്കുവാനോ തയ്യാറില്ലായിരുന്നു. എന്നാൽ അവരിൽ പലർ ഊർശ്ലേമിൽ പെരുന്നാളിനു് പോവുകയും അവിടെവെച്ചു് താൻ പ്രവർത്തിച്ച അത്ഭുതപ്രവൃത്തികളെ കണ്ടതിന്റെ ഫലമായി തന്നിൽ വിശ്വസിക്കുകയും ചെയ്തു. എന്നാൽ ഇവിടെ "പ്രവാചകനു് തന്റെ നാട്ടിൽ മാത്രം ബഹുമാനമില്ല എന്നു പറയുന്നതു്" നസറേത്തു നിവാസികളെ (മർക്കോ 6: 1, 4) കുറിച്ചല്ല. പ്രത്യുത തന്റെ നഗരമായ യരുശലേമിലെ ആളുകളെക്കുറിച്ചാണു്.

ഇന്നു് ആഫ്രിക്കയിലും കൊറിയയിലും ദക്ഷിണ അമേരിക്കയിലുമുള്ള അവിശ്വാസികൾ ക്രിസ്തുവിനെ സന്തോഷപൂർവം സ്വീകരിച്ചുകൊണ്ടിരിക്കുമ്പോൾ, തന്റെ ആളുകളെന്നു് പേർ വിളിക്കപ്പെടുന്നവരായ നാം തന്നെ ബഹുമാനിയ്ക്കാതെയിരിയ്ക്കുകയാണോ?

ചൊവ്വാ വി: യോഹ: 4: 46—54

തന്നെ സ്വീകരിച്ചു കഴിയുമ്പോൾ മാത്രമാണു് യഥാർത്ഥത്തിലുള്ള അത്ഭുതപ്രവൃത്തികളെ താൻ നമുക്കുവേണ്ടി ചെയ്യുന്നതു്. ഗലീലക്കാർ തന്നെ സ്വീകരിച്ചതുമൂലം ഇപ്പോൾ താൻ അവരുടെ മറ്റൊരു പട്ടണത്തിൽ വേറൊരു അൽഭുതം പ്രവർത്തിക്കുന്നു. (4: 54) നമ്മുടെ ജീവിതങ്ങളെ നാം തനിക്കു് സമർപ്പിച്ചു്, തന്നെ രാജാവായി സ്വീകരിച്ചു് നമ്മുടെ ഹൃദയങ്ങളിൽ ഉപവിഷ്ടനാക്കുമ്പോൾ, താൻ നമ്മുടെ ജീവിതത്തിൽ പുതിയ പുതിയ അൽഭുതങ്ങളെ പ്രവർത്തിച്ചുകൊണ്ടിരിക്കും.

ഒരു പുറജാതിക്കാരനായ രാജഭൃത്യൻ ക്രിസ്തുവിനെ സ്വീകരിയ്ക്കുന്നു. യഥാർത്ഥരാജാവായ ദൈവത്തിന്റെ ഭൃത്യരായ യഹൂദരോ തന്നെ എതിരിട്ടുകൊണ്ടുമിരിക്കുന്നു. ഇന്നും വിനോബഭാവെയെപ്പോലുള്ള മനുഷ്യസേവകന്മാരെയുല്പാദിപ്പിക്കുന്നതു് ക്രിസ്തുസഭയല്ലല്ലോ എന്നു് ചിന്തിയ്ക്കുമ്പോൾ നമുക്കു് യഥാർത്ഥമായ മാനസാന്തരമുണ്ടാകേണ്ടതല്ലേ?.

ബുധൻ: വി: യോഹ: 4: 46—54.

അൽഭുതപ്രവൃത്തി കാണണമെന്നുള്ള ആഗ്രഹം, സ്വന്തം പ്രയാസത്തിൽ നിന്നു് (അല്ലെങ്കിൽ സ്വന്തം ആളുകളുടെ പ്രയാസത്തിൽ നിന്നു്) രക്ഷപ്പെടുവാനുള്ള ആഗ്രഹം, ഇവ രണ്ടുംകൊണ്ടാണു്, വി: കന്യകമറിയാമിനെപ്പോലെ ഈ രാജഭൃത്യനും തന്റെയടുക്കൽ വരുന്നതു്. അതല്ല അവരുടെ യഥാർത്ഥമായ അവശ്യം എന്നു് താൻ അറിയുന്നതുകൊണ്ടാണു് വി. കന്യകയോടു് പറഞ്ഞതുപോലുള്ള ഒരു മറുപടി ഈ രാജഭൃത്യനോടും പറയുന്നതു് (4: 48) എങ്കിലും വി. കന്യകയെപ്പോലെ തന്നെ ഈ രാജഭൃത്യനും മുട്ടിപ്പായി വീണ്ടും അപേക്ഷിക്കുകയാണു് ചെയ്യുന്നതു്, അല്ലാതെ "ഞാൻ ചോദിച്ചതു് തന്നില്ലെങ്കിൽ എനിക്കു ദൈവവുമായി യാതൊരു ബന്ധവും വേണ്ട" എന്നു തീരുമാനിച്ചു് തിരിച്ചു പോവുകയല്ല ചെയ്യുന്നതു്. തന്മൂലം അവരുടെ വിശ്വാസത്തിനു് ഫലമുണ്ടാകുന്നു.

നമ്മുടെ ജീവിതങ്ങളിലും പ്രയാസങ്ങളും കഷ്ടപ്പാടുകളുമുണ്ടാവുകയും ദൈവത്തോടുള്ള നമ്മുടെ അപേക്ഷ ചിലപ്പോൾ താൻ കേൾക്കാതിരിക്കുന്നതുപോലെ നമുക്കു് അനുഭവമുണ്ടാവുകയും ചെയ്യുന്നുണ്ടെങ്കിൽ അതിന്റെ കാരണം, ദൈവത്തിൽ നിന്നും കിട്ടുവാനുള്ളതിനേപ്പററിയുള്ള പ്രതീക്ഷയിൽനിന്നും, ദൈവത്തെക്കുറിച്ചുള്ള ആശ്രയത്തിലേക്കും വിശ്വാസത്തിലേക്കും (4: 50) നാം മുൻപോട്ടു് പോകുന്നതിനായി താൻ കാത്തിരിക്കുന്നു എന്നതാണു്.

വ്യാഴം. യോഹ: 5: 1–9

"നിനക്കു് സൌഖ്യമാകുവാൻ മനസ്സുണ്ടോ?" ദൈവം ഇന്നും നമ്മോടു് പലരോടും ചോദിക്കുന്ന ചോദ്യമാണു്. നമുക്കു് മനസ്സില്ലാതെ നമ്മെ സൌഖ്യമാക്കുവാൻ സ്നേഹാത്മാവായ ദൈവം ആഗ്രഹിക്കുന്നില്ല. നമ്മുടെ പാപരോഗങ്ങളിൽത്തന്നെ ജീവിക്കുന്നതാണു് നമ്മിൽ പലർക്കും ഇഷ്ടമായിട്ടുള്ളതു്. ചേററിൽക്കിടക്കുന്ന പോക്കിനെപ്പോലെ നാം പാപത്തിൽ ആനന്ദിക്കുകയാണു്. വി. അഗസ്റ്റീനോസിനെപ്പോലെ "ദൈവമേ എന്റെ പാപങ്ങളിൽ നിന്നും എന്നെ രക്ഷിക്കണമേ....എങ്കിലും ഉടനേ വേണ്ടാ, കുറച്ചൊന്നു കഴിഞ്ഞോട്ടെ". എന്നു് പ്രാർത്ഥിക്കുന്നവരാണു് നമ്മിൽ പലരും.

പരിശുദ്ധമായ ഒരു ജീവിതമാണു് ദൈവത്തിനു് പ്രീതികരമെന്നുള്ള ബോധം നമുക്കാദ്യമുണ്ടാകണം. പിന്നെ അങ്ങിനെയുള്ള ആത്മീയാരോഗ്യത്തെ പ്രാപിയ്ക്കുവാനുള്ള ആഗ്രഹവും പാപരോഗത്തോടുള്ള വെറുപ്പും നമുക്കുണ്ടാകണം. രോഗംകൊണ്ടു് ഉപജീവനമാർഗ്ഗമുണ്ടാക്കുന്ന ചില ഭിക്ഷകന്മാരെപ്പോലെ, പാപംകൊണ്ടു് ആത്മാവിനു് ആനന്ദമുണ്ടാക്കിത്തീർക്കുവാൻ നാം ശ്രമിച്ചുകൊണ്ടിരിയ്ക്കുന്നിടത്തോളം കാലം യഥാർത്ഥമായ രക്ഷ നമുക്കനുഭവപ്പെടുവാൻ പ്രയാസമാണു്.

വെള്ളി. വി: യോഹ: 5: 1—9

യേശുനാഥന്റെ അത്ഭുതപ്രവൃത്തികളൊന്നും തന്നെ വെറും മാജിക്കു് വേലയല്ല. തന്റെ ദൈവത്വത്തെക്കാണിക്കുന്നതിനുള്ളവ പോലുമല്ല. ഇവയോരോന്നും സൂചകാൽഭുതങ്ങളാണു്. മനുഷ്യരിൽ അത്ഭുതമുളവാക്കുകയെന്നുള്ളതു് അവയുടെ ഉദ്ദേശമേയല്ല. അത്ഭുതങ്ങളെന്നവയെ നാമകരണം ചെയ്യുന്നതു തന്നെ തെററാണു്. തന്റെ വചനങ്ങളെപ്പോലെ തന്നെ, തന്റെ പ്രവൃത്തികളും ദൈവത്തിന്റെ രക്ഷാകരമായ വേലയുടെ സാക്ഷ്യങ്ങളാണു്,

മുടന്തൻ നടക്കുകയെന്നതു് കർത്തൃദിവസത്തിന്റെ ലക്ഷണമാണു്. (ഏശായാ: 35: 6, യെറ: 31: 8, 9). അവസാനന്യായവിധിയേയും രക്ഷയേയും യഹൂദന്മാർ കാണേണ്ടുന്നയവസരമാണു് ദൈവപുത്രന്റെ മനുഷ്യാവതാരദിനം; അതുകൊണ്ടാണു് ഈ സൂചകപ്രവൃത്തി, യഹൂദന്മാരുടെ പെരുന്നാളിന്നിടയ്ക്കു്, അവരുടെ ശാബത്തു ദിവസത്തിൽ, യരുശലേമിൽ വെച്ചുനടക്കുന്നതു്. വളരെക്കാലം കാൽമുടന്തിക്കിടന്ന യഹൂദവംശത്തെ സുഖപ്പെടുത്തി വഴി നടത്തുവാൻ തനിയ്ക്കു് ശക്തിയുണ്ടെന്നുള്ളതും, താൻ രക്ഷകനായ മിശിഹായാണെന്നുള്ളതുമാണു് ഈ സൂചകപ്രവൃത്തിയുടെ ആന്തരാർത്ഥം.

38 വർഷത്തിൽ കൂടുതൽ ചട്ടുകാലായി കിടക്കുന്ന നമ്മുടെ സഭയേയും സുഖപ്പെടുത്തി മുൻപോട്ടു കൊണ്ടുപോകുവാൻ താൻ ശക്തനും സന്നദ്ധനുമാണു്. നമുക്കു സുഖപ്പെടുവാൻ മനസ്സുണ്ടായിരുന്നെങ്കിൽ!

ശനി. വി: യോഹ. 5. 1—9. (തുടർച്ച)

പരസ്പരം കൂടിക്കാഴ്ച്ചയാകുന്ന കുളത്തിൽ, സുപ്രീംകോടതിയോ മറേറതെങ്കിലും കോടതിയോ വിധിപ്രസ്താവിച്ചു് ജനങ്ങളുടെയിടയിൽ ഒരു ഇളക്കമുണ്ടാകുമ്പോൾ, ഉടനേ ചെന്നു് ചാടാമെങ്കിൽ, സുഖക്കേടു മാറും, സമാ

# മിഷനറിപ്രവർത്തനം

## പ്രായോഗികമാക്കാവുന്ന ഒരു നൂതനപരിപാടി

(സി. ഈ. ജി)

സുവിശേഷ പ്രചരണം ക്രൈസ്തവസഭയുടെ പ്രമുഖ കർത്തവ്യങ്ങളിലൊന്നാണെങ്കിലും ആ ദൗത്യം കാര്യക്ഷമമായി നിറവേറ്റുവാൻ, മുൻകാലങ്ങളിൽ നിലവിലിരുന്ന മാർഗ്ഗങ്ങൾ തുലോം അപര്യാപ്തമായി തീർന്നിട്ടുണ്ട്. അതുമൂലം ചിന്തകരായ സഭാപ്രവർത്തകർ നൂതനങ്ങളായ മാർഗ്ഗങ്ങൾ ആരായുകയും പ്രയോഗക്ഷമമെന്ന് തോന്നുന്ന പരിപാടികൾ ആവിഷ്കരിച്ച് നടപ്പിൽ വരുത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്ന ഒരു കാലഘട്ടമാണിത്. ആശയവിനിമയത്തിന് മുഖാമുഖമുള്ള സംഭാഷണം മാത്രം പ്രായോഗികമായിരുന്ന കാലത്ത് സുവിശേഷ പ്രവർത്തകർ വിവിധ സ്ഥലങ്ങൾ സന്ദർശിച്ച് ജനങ്ങളെ നേരിട്ട് കണ്ട് തങ്ങളുടെ ദൗത്യം നിർവ്വഹിച്ചു പോന്നിരുന്നു. എന്നാൽ ആശയവിനിമയത്തിന് നൂതനമാർഗ്ഗങ്ങൾ ലഭ്യമായതോടുകൂടെ സഭയും അതിന്റെ ലക്ഷ്യപ്രാപ്തിയ്ക്കായി അവയോരോന്നും പ്രയോജനപ്പെടുത്തിത്തുടങ്ങി. അങ്ങനെ റേഡിയോ, ടെലവിഷൻ എന്നിവപോലും സഭയുടെ ദൗത്യ നിർവ്വഹണത്തിനുള്ള ഉപാധികളായി തീർന്നിരിക്കുകയാണ്. എന്നാൽ അവയിൽ പലതും നമ്മുടെ സഭയുടെ പരിമിതമായ സാഹചര്യത്തിൽ അപ്രായോഗികമാകയാൽ അവയെപ്പറ്റിയൊന്നും ഈ ലേഖനത്തിൽ പ്രതിപാദിക്കണമെന്ന് ഞാനാഗ്രഹിക്കുന്നില്ല. പ്രായോഗികപരിധിയിൽ പെടുത്താവുന്ന ഒരു പദ്ധതിയെ പറ്റിമാത്രം ചില കാര്യങ്ങൾ എഴുതണമെന്നാണ് ഞാനാഗ്രഹിക്കുന്നത്. ഒരു പരിപാടി ആവിഷ്കരിച്ച ആൾ പ്രോട്ടസ്റ്റന്റുകാരനോ റോമൻ കത്തോലിക്കനോ ആയതുകൊണ്ടുമാത്രം ആ പരിപാടിയിൽ പെടുന്ന നിർദ്ദോഷങ്ങളായ മാർഗ്ഗങ്ങളും നിഷിദ്ധമായിരിക്കുകയില്ലല്ലോ.

സുവിശേഷപ്രചരണംകൊണ്ട് സർവ്വപ്രധാനമായി രണ്ടു കാര്യങ്ങളാണ് സാധിക്കേണ്ടത്. അവയിലൊന്ന് അക്രൈസ്തവരെ ക്രിസ്തുവിങ്കലേക്കാർഷിക്കുകയും രണ്ടാമത്തേത് സഭാംഗങ്ങളായവർക്ക് ക്രിസ്തുവിശ്വാസത്തിൽ അടിയുറച്ച ജീവിതം നയിക്കുന്നതിന് പര്യാപ്തമായ പരിശീലനം നൽകുകയും ചെയ്യുകയാണ്. ഇവ രണ്ടും സാധിക്കുന്നതിന് അംഗീകൃതങ്ങളായ ചില പരിപാടികൾ സഭയിൽ നിലവിലിരിക്കുന്നുണ്ടെങ്കിലും അവയൊന്നും തന്നെ ഏതൽ പ്രശ്നത്തെ വിജയപൂർവ്വം നേരിടുന്നതിനു മതിയായതല്ല. ഇതു മൂലമാണ് നൂതന പരിപാടികൾ ആവിഷ്കരിക്കേണ്ട ആവശ്യം നേരിടുന്നത്.

അവയിലൊന്നാണ് ഇൻഡ്യയിൽ തന്നെ ഒന്നിലധികം കേന്ദ്രങ്ങളിൽ നിന്ന് നടത്തപ്പെടുന്ന ബൈബിൾ കറസ്പോണ്ടൻസ് കോഴ്സ്. അങ്ങനെയുള്ള ഒരു കേന്ദ്രം സന്ദർശിക്കുവാനുള്ള സൗകര്യം എനിക്ക് ഈയിടെ ലഭിച്ചു. ആ കേന്ദ്രത്തിൽ നിന്ന് നടത്തപ്പെടുന്ന ബൈബിൾ കറസ്പോണ്ടൻസ് കോഴ്സിൽ ഏകദേശം ഇരുപതിനായിരത്തിലധികം പേർ ഇപ്പോൾ പങ്കുകൊണ്ടുകൊണ്ടാണിരിക്കുന്നത്. അവരിൽ എൺപതു ശതമാനം അക്രൈസ്തവരുമാണ്. ഏകദേശം നാനൂറിലധികം കത്തുകൾ ദിവസവും അവിടെ കൈകാര്യം ചെയ്തുകൊണ്ടിരിക്കുന്നു. ഇതു സംബന്ധിച്ച ജോലിയിൽ മാത്രം വ്യാപൃതരായിരിക്കുന്ന ആറേഴുപേരെ ഞാനവിടെ കണ്ടു. ഈ വിധം നടത്തപ്പെടുന്ന കോഴ്സിൽ പങ്കെടുത്തതിന്റെ ഫലമായി ആരെങ്കിലും ക്രിസ്തുമതം അവലംബിക്കുന്നതിനു താല്പര്യം പ്രദർശിപ്പിച്ചാൽ ആ വിവരം ആ സ്ഥലത്തോ സമീപസ്ഥലത്തോ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സഭാപ്രവർത്തകരെ കേന്ദ്രത്തിൽ നിന്നറിയിക്കും. ഈ നിശ്ശബ്ദപ്രവർത്തനത്തിന്റെ സൗകര്യം മനസ്സിലാക്കിയപ്പോൾ തപ്പും താളവും കൂടാതെ ഉച്ചഭാഷിണിയും കണ്ഠക്ഷോഭവും കൂടാതെ ഉറക്കിളപ്പും അനാശാസ്യരംഗസൃഷ്ടിയും കൂടാതെ ശാന്തമായി നടത്തപ്പെടാവുന്ന ഒരു പ്രവർത്തനസരണിയാണല്ലോ അത് എന്നെനിക്കു തോന്നി.

നമ്മുടെ സഭയിൽ സണ്ടേസ്കൂൾ സാമാന്യമായി സംഘടിതമായിട്ടുണ്ടെങ്കിലും

ധാനമുണ്ടാകും എന്ന് ആരോ നല്ലകാര്യം പറഞ്ഞുതന്നിട്ടുണ്ട് നമുക്ക്. പക്ഷേ നാം ആലോചനയൊക്കെ തുടങ്ങി സത്യാഗ്രഹവും പീസ്‌ലീഗുമായി സഭയേയും എടുത്തുകൊണ്ട് കുളത്തിലേക്ക് ചെല്ലുന്നതിന് മുൻപുതന്നെ പ്രമാണികളാരെങ്കിലും നമ്മുടെയിടയ്ക്ക് വീഴുകയും നമുക്കങ്ങിനെ സുഖമാകാതെ നിരാശ വർദ്ധിച്ചു വന്നുകൊണ്ടിരിക്കുകയുമാണ്.

നാം പശ്ചാത്താപപൂർവ്വം പ്രാർത്ഥനയോടുകൂടെ തന്നെ സമീപിക്കുകയും, സഭയുടെ മുടന്തു മാറണമെന്ന സത്യമായ ആഗ്രഹം നമ്മുടെ ഹൃദയത്തിലുണ്ടാവുകയും ചെയ്തിട്ട്, "എഴുന്നേൽക്കുക, നിന്റെ കിടക്കയുമെടുത്ത് നടക്കുക" എന്നുള്ള മധുരവചനം നമ്മുടെ കർത്താവ് നമ്മോടു പറയുന്നത് കേൾക്കുവാനുള്ള മഹാഭാഗ്യം ദൈവം നമുക്കു തരട്ടെ.

അഗ്രഹിച്ചാൽ പോലും സണ്ടേസ്കൂൾ പ്രവർത്തനപരിധിയിൽ എത്തപ്പെടുവാൻ സാധ്യമാകാത്ത സഹസ്രക്കണക്കിനു ബാലികാബാലന്മാർ ഉണ്ടെന്നുള്ളതിനു സംശയമില്ല. വലിയ നഗരങ്ങളിൽ രൂപം പ്രാപിച്ചുകൊണ്ടിരിക്കുന്ന ഇടവകകളിൽ സണ്ടേസ്കൂൾ പ്രവർത്തനം പ്രായോഗികമാക്കുക സാധ്യമല്ല. അതുപോലെ തന്നെ ഉദ്യോഗസംബന്ധമായും മററും വിദൂരസ്ഥലങ്ങളിൽ താമസിച്ചുവരുന്ന കുടുംബങ്ങളിലെ കുഞ്ഞുങ്ങൾക്കു വേദജ്ഞാനം നൽകുന്നതിനു പര്യാപ്തമായ ഒരു മാർഗ്ഗം ലഭ്യമല്ലാത്തതിൽ പലരും ക്ലേശിക്കുന്നുണ്ടാവണം. ക്രിസ്തുവിനെ സംബന്ധിച്ചും ക്രിസ്തുസഭയെ സംബന്ധിച്ചും സാമാന്യമായ ജ്ഞാനം സമ്പാദിക്കുവാൻ അഗ്രഹിക്കുന്ന അനേകം അക്രൈസ്തവർ കാണും. അവർ സൗകര്യം സിദ്ധിച്ചാൽ തന്നെ കൺവൻഷൻ പന്തലിൽ പോയി നൂലാമാലയായി പോകുന്ന പ്രസംഗപരമ്പര കേട്ടു തങ്ങളുടെ ജിജ്ഞാസയ്ക്കു പരിഹാരം നേടുവാൻ ശ്രമിച്ചു എന്നു വരുന്നതല്ല.

ഈ വിധമുള്ള പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കുവാൻ പര്യാപ്തമായ ഒരു പ്രസ്ഥാനമായി ബൈബിൾ കറസ്പോണ്ടൻസ് കോഴ്സ് എനിക്കു തോന്നി. എന്നാൽ അതു പ്രായോഗികമാക്കുന്നതിനു ചുരുങ്ങിയതു നാലഞ്ചു പേരെങ്കിലും ഒത്തൊരുമിച്ചു പ്രവർത്തിക്കേണ്ടതു് ആവശ്യമാണു്. പ്രതിഫലത്തിനു പ്രവർത്തിക്കുന്നവരേക്കാൾ ഈ വിധമുള്ള ഒരു സംരംഭം വിജയകരമാക്കിത്തീർക്കുവാൻ കഴിയുന്നതു് ആത്മപരിത്യാഗത്തോടു കൂടെ സഭാസേവനത്തിനു തങ്ങളെത്തന്നെ സമർപ്പിച്ചിട്ടുള്ള ആളുകൾക്കായിരിക്കും.

ഇവിടെയാണു് ആശ്രമസ്ഥർക്കും സന്യാസസമൂഹാംഗങ്ങൾക്കും ലഭിച്ചിരിക്കുന്ന വലിയ ഒരു സേവനസൗകര്യം ഞാൻ ദർശിക്കുന്നതു്. നമ്മുടെ സഭയിൽ പല ആശ്രമങ്ങളും സന്യാസസമൂഹങ്ങളും ഉണ്ടെങ്കിലും അവയിൽ പലതിലും അംഗങ്ങളായായിട്ടുള്ളവരുടെ ജോലി ഇടവകഭരണവും അദ്ധ്യാപകവൃത്തിയും മാത്രമായി പരിണമിച്ചിട്ടുണ്ടു്. ഈ സമൂഹങ്ങളൊന്നും തന്നെ പ്രവർത്തനക്ഷമമായ നൂതനസരണികളവലംബിച്ചു് സുവിശേഷഘോഷണത്തിനു മുതിർന്നതായോ മുതിരുന്നതായോ ഞാൻ അറിഞ്ഞിട്ടില്ല. സന്യാസസമൂഹങ്ങൾ സംഘടിപ്പിക്കുന്നതു് അദ്ധ്യാപകവൃത്തിയിലിരിക്കുന്ന അവിവാഹിതരായ സഭാംഗങ്ങൾക്കു് ഏററവും മിതമായി ചെലവു ചെയ്തു ജീവിതം നയിക്കുവാനുള്ള സൗകര്യം നൽകുവാനായിരിക്കുകയില്ലല്ലോ. അതുകൊണ്ടു് നമ്മുടെ സഭയിൽ സംഘടിതമായിട്ടുള്ള ഏതെങ്കിലും ഒരു സമൂഹം ഈ പ്രവർത്തനസരണിയിലേക്കു് മുഖം വയ്ക്കുന്നതു് സഭയുടെ വളർച്ചയ്ക്കും അവരെക്കൊണ്ടു് സഭയ്ക്കു് കൂടുതൽ പ്രയോജനമുണ്ടാകുവാനും സർവ്വോപരി ക്രിസ്തുനാമമഹത്വത്തിനും സഹായകമായിരിക്കുമെന്നു് തോന്നുന്നു. ഈ കോഴ്സിന്റെ പ്രവർത്തനരീതികളുടെ വിശദാംശങ്ങൾ അറിയണമെന്നു് ആരെങ്കിലും അഗ്രഹിക്കുന്ന പക്ഷം അവർ വിവരത്തിനു് ചർച്ചു് വീക്കിലി പത്രാധിപർക്കു് എഴുതിയാൽ മതിയാകും.

# ക്രിസ്തു ജയന്തി

(വിമൽജി)

ലോകത്തിൽ ഭൂരിഭാഗം ജനങ്ങളും കൊണ്ടാടുന്ന ഒരു മഹോത്സവമാണു് ക്രിസ്തുമസ് അല്ലെങ്കിൽ ക്രിസ്തു ജയന്തി. ക്രിസ്തു ലോകത്തെ പാപമുക്തമാക്കുന്നതിനുവേണ്ടി സ്വേച്ഛയാൽ കുരിശിൽ തറയ്ക്കപ്പെട്ടു, ലോകമംഗളത്തിനുവേണ്ടി പാപികളുടെകൈയിൽ നിന്നു മരണം വരിച്ചു. എന്നിട്ടും പാപികളിൽ ക്ഷമിക്കുവാനും ദുഃഖത്തിൽ നിന്നു് രക്ഷിക്കുവാനുമായി സർവപിതാവായ ഈശ്വരനോടു് പ്രാർത്ഥിച്ചുവെന്ന സംഗതി പ്രസിദ്ധമാണു്. ഏതൊരു ദുഷ്ടസ്വാർത്ഥഹൃദയത്തേയും അലിയിക്കുന്ന കരുണാജനകമായ സംഭവമാണതു്. എന്നാൽ കുരിശിൽ തറയ്ക്കപ്പെട്ടതു് ക്രിസ്തുവിന്റെ ദേഹമാണെന്നു ലോകം പിന്നീടു് ധരിച്ചുപോന്നു. വാസ്തവത്തിൽ ക്രിസ്തു നിലകൊണ്ട മഹാ സിദ്ധാന്തത്തിന്റെ പ്രതീകമാണു് ക്രിസ്തുജീവിതം, ആ പുണ്യാത്മാവിന്റെ ശരീരം. ആ ദൃഷ്ടിയിൽ കുരിശിൽ തറച്ചതു, പഞ്ചഭൂതനിർമ്മിതമായ ദേഹത്തെയല്ല, നേരേമറിച്ചു് അദ്ദേഹം പ്രചരിപ്പിച്ച സിദ്ധാന്തത്തെയാണു്. മനുഷ്യത്വത്തെയാണ സത്യം, അഹിംസ, സമത്വം, സ്വാതന്ത്ര്യം എന്നീ ഗുണങ്ങളെയാണു് കുരിശിൽ തറച്ചതു്. അന്നത്തെ ദുർഭരണത്തിന്റെ ഭയങ്കരഹസ്തങ്ങളാണു് ആ പ്രവൃത്തി നടത്തിയതു്.

## അഹിംസാസമരം

ക്രിസ്തുവിനെ സ്നേഹിക്കുകയും ബഹുമാനിക്കുകയും വിശ്വസിക്കുകയും ചെയ്യുന്ന ഒരു ഹൃദയത്തിന്റെ കടമ ഈ അന്യായത്തെ അഹിംസാപരമായി, സത്യാചാരപരമായി പ്രതിഷേധിക്കുകയാകുന്നു. ഹിംസയോടുള്ള അഹിംസയുടെ ചെറുക്കലാണു് ക്രിസ്തുവിന്റെ ജീവിതം. ക്രിസ്തുവിന്റെ ലോകജീവിതം അന്നു് അവസാനിച്ചുവെങ്കിലും ഈ അഹിംസാസമരം അവസാനിച്ചിട്ടില്ല. ക്രിസ്തുവിനു മുമ്പും ഉള്ളതാണു്. അതു് ഇന്നും ശക്തിപ്പെട്ടു വരികയാണു്. അതിനാൽ ക്രിസ്തുജയന്തി അഹിംസാജയന്തിയായിരിക്കണം. ക്രിസ്തുവിന്റേയോ അഹിംസയുടേയോ ഗുണങ്ങളെ പ്രകീർത്തിച്ചാൽ മാത്രം ജയന്തിയാകുന്നതല്ല. കീർത്തിഗാനം വെറും ബാഹ്യപ്രകടനമാണു്. ആ മഹാത്മാവിന്റെ അഹിംസാസിദ്ധാന്തങ്ങളെ സ്വജീവിതത്തിൽ കഴിയുന്നതും പകർത്തുവാൻ ശ്രമിക്കുകയാണു് യഥാർത്ഥ ജയന്തി. അതുതന്നെയാണു് ഹിംസയോടും സ്വാർത്ഥദുഷ്ടതയോടുമുള്ള മനുഷ്യത്വത്തിന്റെ അക്രമരഹിതമായ സമരം. ക്രിസ്തുവിന്റെ സിദ്ധാന്തങ്ങളെ യഥാർത്ഥമായി സ്നേഹിക്കുന്ന ഒരു ഹൃദയത്തിനു് ഈ സമരം ചെയ്യാതിരിക്കാൻ നിവൃത്തിയില്ല.

## മാനസാന്തരവും സർവ്വോദയവും

വ്യക്തിയിൽ മാനസപരിവർത്തനം വരുത്തുകയാണു് ആ മഹാത്മാവിന്റെ പ്രധാന ജീവിതോദ്ദേശം. പാപികളെ പുണ്യവാന്മാരാക്കാനാണു് അദ്ദേഹം പൊരുതിയതു്. ഈ വ്യക്തിപരിവർത്തനമാണു് സാമുദായിക വിപ്ലവത്തിന്റെ താക്കോൽ. വ്യക്തിപരിവർത്തനമില്ലാതെ പുതിയ സമുദായത്തെ സൃഷ്ടിക്കാൻ സാധ്യമല്ലെന്നു ഗാന്ധിജിയും വിനോബാജിയും ജയപ്രകാശും നമ്മെ ഉൽബോധിപ്പിച്ചതു് നമുക്കനുഭവമാണല്ലോ. ബൈബിളിലെ കഥകൾ ക്രിസ്തുവിന്റെ ഉപദേശങ്ങളാൽ മാനസാന്തരം വന്നതിന്റെ ഉദാഹരണങ്ങളാണു്. സർവോദയവ്യവസ്ഥിതിക്കും ആദ്യമായി വേണ്ടതു് മാനസാന്തരമാണെന്നു് പറയേണ്ടതില്ലല്ലോ.

## സ്വർഗ്ഗരാജ്യവും സർവ്വോദയവും

ശ്രീബുദ്ധനെ ഗുരുവാക്കിയതുപോലെ മഹാത്മഗാന്ധി ക്രിസ്തുവിനേയും അനുഗമിക്കുകയാണ ചെയ്തിട്ടുള്ളതു്.

Licence No. 498 Dated 20-8-1946 Reg. M. 5268

# THE CHURCH WEEKLY

ഗാന്ധിജിയുടെ രാമരാജ്യം അല്ലെങ്കിൽ സർവ്വോദയം ഭൂമിയിൽ കൊണ്ടുവരേണ്ടതായ ക്രിസ്തുവിന്റെ സ്വർഗ്ഗരാജ്യത്തിൽനിന്നും വ്യത്യസ്തമല്ല. പണ്ടത്തെ മഹാന്മാർ സങ്കല്പിച്ചുപറഞ്ഞതു ഗാന്ധിജി ശാസ്ത്രീയമായും പ്രായോഗികമായും നമുക്കു കാണിച്ചുതന്നു. ബൈബിളിനെ ആധാരമാക്കി റസ്കിൻ എഴുതിയ "unto this last" എന്ന പുസ്തകം വായിച്ച് അതിനെ അടിസ്ഥാനമാക്കിയാണു ഗാന്ധിജി ഗുജറാത്തിയിൽ "സർവ്വോദയം" എന്ന പുസ്തകം എഴുതിയതു്. ഗാന്ധിജി സ്വർഗ്ഗരാജ്യത്തെ അഥവാ അദ്ദേഹത്തിന്റെ ഭാഷയിൽ രാമരാജ്യ (സർവോദയ)ത്തെ ലോകത്തിൽ പ്രതിഷ്ഠിക്കുന്നതിനു വേണ്ടി ഇതുവരെ ആരും കാണിക്കാത്തതായ ഒരു പുതിയ പ്രവർത്തനസാധനവും പ്രവർത്തനപദ്ധതിയും മുമ്പിൽവെച്ചു. ആ പ്രവർത്തനസാധനമാണു ചർക്ക. അതു മനുഷ്യക്കോടികളുടെ പരിശ്രമത്തിന്റെയും ചൂഷണരാഹിത്യത്തിന്റെയും പ്രതീകമാണു. പ്രവർത്തനപദ്ധതിയെന്നാൽ വ്യക്തിപരിവർത്തനത്തിൽക്കൂടി സാമുദായികവും, ധാർമ്മികവും, രാജ്യനൈതികവുമായ വിപ്ളവം നടത്തുകയാണു്. സത്യാഗ്രഹപ്രസ്ഥാനം, വ്യക്തിപരിവർത്തനത്തിന്റെ സാമൂഹിക പ്രവൃത്തിയാണു്. നമുക്കു കിട്ടിയ രാജ്യനൈതിക സ്വാതന്ത്ര്യം അതിന്റെ പരിണാമമാണു്. രാജ്യനൈതിക സ്വാതന്ത്ര്യം കിട്ടിയശേഷം ഇനി വേണ്ടതായ സർവ്വോദയവ്യവസ്ഥിതിക്കു് ഗാന്ധിജി കാണിച്ചുതന്ന മാർഗ്ഗത്തിൽ കൂടിത്തന്നെ പോകണമെന്നും നമുക്കറിയാമല്ലോ.

## ക്രിസ്തുവും ഗാന്ധിയും

മരണത്തിനുശേഷം സ്വർഗ്ഗരാജ്യം അല്ലെങ്കിൽ മോക്ഷം കൈവരേണമെങ്കിൽ ജീവിതകാലത്തിൽത്തന്നെ അതിനുള്ള കർമ്മങ്ങൾ ചെയ്യണം. അഹിംസാത്മകവും ചൂഷണാരഹിതവും സത്യസമത്വ സ്വാതന്ത്ര്യപരവുമായ പരിശ്രമജീവിതമാണു് ആ കർമ്മമാർഗ്ഗം. ഓരോ വ്യക്തിക്കും അതു സാധിക്കുവാനുള്ള പദ്ധതിയാണു് സർവോദയവ്യവസ്ഥിതി. ക്രിസ്തു സ്വർഗ്ഗരാജ്യം ചൂണ്ടിക്കാണിച്ചുതന്നതോടൊപ്പം അതു നേടുന്നതിനു വേണ്ടി ജീവിതത്തിൽ പരിശ്രമിക്കുകയും വേണം എന്നും ഉപദേശിച്ചിട്ടുണ്ടു്. സ്വർഗ്ഗം നിങ്ങളുടെ കൈയിലാണെന്നു് അദ്ദേഹം പറഞ്ഞതിന്റെ താല്പര്യം അതാണു്.

ക്രിസ്തുവിന്റെ ലക്ഷ്യത്തെ പ്രായോഗികമായി കാണിച്ചുതന്ന ഗാന്ധിജിയെ അനുഗമിച്ചാൽ അതു് ക്രൈസ്തവജീവിതവുമായി, അതേ സമയത്തു് സർവ്വോദയ ജീവിതവുമായി.

സ്വർഗ്ഗരാജ്യം ഉപദേശിച്ച തന്ന ക്രിസ്തുവിനെ കുരിശിൽ തറച്ചു. സർവ്വോദയം പഠിപ്പിച്ച ഗാന്ധിജിയുടെ മാറിൽ വെടിയുണ്ടകൾ തറച്ചു. എന്നിട്ടും ഇരുവരും ലോകഹൃദയത്തിൽ ജീവിച്ചുവരികയാണു്. കുരിശിൽ ക്രിസ്തുവിനെ തറച്ചുവെങ്കിലും നാം പൂജിക്കേണ്ടതു് കുരിശിനെ മാത്രമല്ല ക്രിസ്തു നിലകൊണ്ട സർവോദയ സിദ്ധാന്തത്തെയുമാണു് പൂജിക്കേണ്ടതു്. പാപികൾ കുരിശിൽ ക്രിസ്തുവിനെ തറച്ചുവെങ്കിലും അദ്ദേഹത്തിന്റെ സ്വർഗ്ഗരാജ്യതത്വം ഇന്നും ജീവിച്ചുവരുന്നു. അതു് ഗാന്ധിജിയുടെ സിദ്ധാന്തമാകുന്ന പ്രായോഗികരൂപം ധരിച്ചിരിക്കുന്നു.

(ഭൂദാനകാഹളം)

## ദുഃഖനിമഗ്നരോ

(ജെ. സി.)

മരണംപോലെ തന്നെ സർവരും അഭിമുഖീകരിക്കേണ്ടിവരുന്ന ഒരു പ്രശ്നമാണു ദുഃഖം. ആ പ്രശ്നമഭിമുഖീകരിക്കേണ്ടിവരുമ്പോൾ നാം അതിനു കാരണമെന്താണു്, അതു എന്തുകൊണ്ടുണ്ടാകുന്നു എന്നെല്ലാം നമ്മോടു തന്നെ ചോദിച്ചുപോകാറുണ്ടു്. ചിലപ്പോൾ നമ്മുടെയോ നാം സ്നേഹിക്കുന്നവരുടെയോ അനാരോഗ്യമായിരിക്കാം ദുഃഖകാരണം. പലപ്പോഴും സ്വഭാവനിഷ്ഠയില്ലായ്മയുടെ ഫലമായിട്ടായിരിക്കാം നാം ദുഃഖിക്കുന്നതു്. നമ്മെപ്പററി മററുള്ളവർക്കുണ്ടായിരുന്ന പ്രതീക്ഷകൾ നിറവേററുവാൻ കഴിയാതെ പോയതുകൊണ്ടു ദുഃഖിച്ചു എന്നും വരാം. ഭൗതികങ്ങളായ, സാമ്പത്തികമായ നഷ്ടങ്ങൾകൊണ്ടും ചിലർ ദുഃഖിക്കാറുണ്ടു്. എന്നാലിവയിലെല്ലാമുപരിയായി ദുഃഖത്തിനു കാരണമാകാറുള്ള ഒരുകാര്യം മരണമത്രേ.

സർവരും അഭിമുഖീകരിക്കേണ്ടിവരുന്ന ഈ പ്രശ്നത്തിൻമുമ്പിൽ നമ്മുടെ നിലപാടു് എന്തായിരിക്കണം. അഗ്നിയുടെ മുമ്പിൽ വിറകിന്റെ ഗുണമെന്നതുപോലെ ദുഃഖത്തിനു മുമ്പാകെ മനുഷ്യരുടെ യഥാർത്ഥനിറം വെളിവാകുന്നു. നമ്മുടെ ദൗർബല്യവും ആദ്ധ്യാത്മിക ദാരിദ്ര്യവും വെളിവാകുന്നതിനു മതിയായതായിരിക്കും അതു്.

എന്നാൽ എത്ര വലിയ ദുഃഖകാരണമുണ്ടായാലും നാം ചെയ്യരുതാത്ത ചില കാര്യങ്ങളുണ്ടു്. അതു് സർവാശ്ലേഷകമായ ഒരു പ്രശ്നമാകയാൽ ഒരിക്കലും അതേപ്പററി നാം പിറുപിറുക്കുകയോ അമിതമായ ദുഃഖത്തിനു് ഒരിക്കലും വിധേയരാകുകയോ ചെയ്യരുതു്. അതുകൊണ്ടു് ഒട്ടും ദുഃഖിക്കരുതെന്നല്ല ഞാൻ നിർദ്ദേശിക്കുന്നതു്. ചില അവസരങ്ങളിൽ അതിനു് ഒരു ബഹിർഗമനമാവശ്യമായിരിക്കാം. നമ്മുടെ കർത്താവുപോലും ദുഃഖിക്കുന്നവരെ കണ്ടിട്ടു് കണ്ണീർ വാർത്തല്ലോ. എന്നാൽ അമിതമായ ദുഃഖത്തിനു് നാം ഒരിക്കലും പാത്രരായി തീരരുതു്. നാം ദുഃഖം നിഷേധിക്കുകയുമരുതു്. "അതു് അയഥാർത്ഥമാണു്, അതിനു മുമ്പിൽ ഞാൻ നമ്രശിരസ്കനാകയില്ല" എന്നെല്ലാം വാദിക്കുന്നവരുണ്ടു്. അതു് അക്രൈസ്തവവും ബാലസഹജവുമായ ചാപല്യവുമായിരിക്കും.

അതേപ്പററി, നമുക്കെന്തു ചെയ്യുവാൻ കഴിയും. ദുഃഖത്തിൽനിന്നു് ഒഴിഞ്ഞുമാറുവാൻ സാധ്യമല്ലെങ്കിലും അതു ദൈവമഹത്വത്തിനായി വിനിയോഗിക്കാവുന്നതാണു്. ഞാൻ ഒരു കോളേജു വിദ്യാർത്ഥി ആയിരിക്കുമ്പോൾ ഞങ്ങളുടെ ഒരു പ്രൊഫസ്സർ ഒരു അനുഭവകഥ ഞങ്ങളോടു ഇപ്രകാരം വിവരിക്കുകയുണ്ടായി.

(തുടരും)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam